



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**ബു**ദ്ധിശാലിയെന്ന് എല്ലാ ആളുകളും സമ്മതിച്ചിരുന്ന ഒരു പണ്ഡിതൻ തിരുവനന്തപുരത്തുണ്ടായിരുന്നു. പണ്ഡിതനെന്നു പറഞ്ഞതുകൊണ്ട് സംസ്കൃതപണ്ഡിതൻ മാത്രമായിരുന്നു അദ്ദേഹമെന്നു കരുതരുതു്. ഏതു വിഷയത്തിലും അവഗാഹമുണ്ടായിരുന്നു അദ്ദേഹത്തിന്. ഒരിക്കൽ വരാഹമിഹിരനെക്കുറിച്ച് ഒരുമണിക്കൂർനേരം വിദ്വജ്ജനോചിതമായി പ്രസംഗിച്ച അദ്ദേഹം മറ്റൊരിക്കൽ സാർത്രിനെക്കുറിച്ച് അത്രയുംനേരം പ്രൗഢമായി സംസാരിച്ചു. രണ്ടു പ്രഭാഷണങ്ങളും ഇതെഴുതുന്ന ആളു കേട്ടു. ഇങ്ങനെയൊക്കെയാണെങ്കിലും വിമർശനം സഹിക്കാൻവയ്യായിരുന്നു അദ്ദേഹത്തിന്. അദ്ദേഹത്തിന്റെ കവിതയെക്കുറിച്ചോ ഏതെങ്കിലും അഭിപ്രായത്തെക്കുറിച്ചോ പ്രതികൂലമായി ആരെങ്കിലും ഒരുവാക്കെങ്കിലും പറഞ്ഞാൽ പറഞ്ഞവന്റെ കഥ കഴിഞ്ഞതുതന്നെ. ഉപസംഹാര പ്രസംഗത്തിൽ അദ്ദേഹം അയാളെ സംഹരിച്ചുകളയും. എന്റെ ഒരഭിവന്ദ്യ സുഹൃത്തായ ഒരു കവി അദ്ദേഹം അദ്ധ്യക്ഷനായിരുന്ന സമ്മേളനത്തിൽ പ്രസംഗിക്കാനുണ്ടായിരുന്നു. പ്രഭാഷണത്തിൽ കവി പണ്ഡിതനെ വിമർശിച്ചിരിക്കാം. അല്ലെങ്കിൽ വിമർശിച്ചുവെന്ന തെറ്റിദ്ധാരണ അദ്ദേഹത്തിന് ഉണ്ടായിയെന്നുവരാം. ഉപസംഹാരത്തിൽ അദ്ദേഹം കവിയെ നിലംപരിശാക്കിക്കളഞ്ഞു. പൂച്ച എലിയെ കൊല്ലാതെ കൊല്ലുന്നതു കണ്ടിട്ടില്ലേ? അമ്മട്ടിലുള്ള പ്രയോഗം നടത്തിയിട്ട് കവി കിറുക്കനാണെന്നുവരെ അദ്ദേഹം അഭിപ്രായപ്പെട്ടു. സദസ്സ് കൈയടിക്കുകയും ചെയ്തു. എന്നാൽ കവി പറഞ്ഞതിൽ ഒരു തെറ്റുമില്ലായിരുന്നുതാനും. പ്രഭാഷണത്തിന്റെ ഒരംശമെടുത്ത് സ്ഥൂലീകരിച്ച് അതു് അയഥാർത്ഥമാണെന്ന് വിദഗ്ദ്ധമായി സ്ഥാപിക്കുകയായിരുന്നു അദ്ദേഹത്തിന്റെ മാർഗ്ഗം. പല പ്രഭാഷകരെയും ഈ രീതിയിൽ, അദ്ദേഹം അധിക്ഷേപപാത്രമാക്കുന്നതു ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്.

സത്യത്തെ ഇങ്ങനെ സ്വന്തം വിശ്വാസങ്ങൾക്കു യോജിച്ചവിധത്തിൽ മാറ്റിമറിക്കുന്നതു് നമ്മുടെ സർഗ്ഗാത്മകസാഹിത്യകാരന്മാരുടെയും നിരൂപകരുടെയും പ്രവൃത്തിയാണ്. യഥാർത്ഥത്തിൽ രാജ്യദ്രോഹികളല്ലായിരുന്നു എട്ടുവീട്ടിൽപ്പിള്ളമാർ. അവരുടെ പ്രവർത്തനങ്ങളെ വിധ്വംസകപ്രവൃത്തികളായി ചിത്രീകരിച്ച സി. വി. രാമൻപിള്ള സത്യത്തെ സത്യമായി ചിത്രീകരിക്കുകയല്ലായിരുന്നു. അതിന് (സത്യത്തിന്) ഒരഡ്ജസ്റ്റ്മെൻറ് വരുത്തുകയായിരുന്നു. പില്ക്കാലത്തെ റീയലിസ്റ്റ് നോവലുകളിലും ഈ അഡ്ജസ്റ്റ്മെൻറുണ്ട്. തൊഴിലാളിവർഗ്ഗസംസ്കാരത്തെ 'ആദർശാത്മക'മായി ചിത്രീകരിച്ച പൊൻകുന്നം വർക്കിയുടെ കൃതികളിൽ. തകഴിയുടെ കൃതികളിൽ സത്യത്തെ 'ഒപ്പിച്ചെടുക്കാ'നുള്ള ശ്രമമാണുള്ളതു്. എക്സിസ്റ്റെൻഷ്യലിസത്തെ അവലംബിച്ചുകൊണ്ട് രചിക്കപ്പെടുന്ന നവീന നോവലുകളിലും നിരൂപണങ്ങളിലും സത്യത്തിന്റെ അഡ്ജസ്റ്റ്മെൻറേയുള്ളു.

സി. വി. രാമൻപിള്ള



> ''[വൈരസ്യത്തിന്റെ] ചരിത്രം ലോകത്തിന്റെ തുടക്കംതൊട്ടു ആരംഭിക്കുന്നു. ഈശ്വരന്മാർക്കു മുഷിഞ്ഞപ്പോഴാണ് അവർ മനുഷ്യനെ സൃഷ്ടിച്ചു. തനിച്ചിരുന്ന ആദാമിനു വൈരസ്യമുണ്ടായി. അപ്പോൾ ഔവ്വയെ സൃഷ്ടിച്ചു. അങ്ങനെ വൈരസ്യം ലോകത്തു കടന്നുകൂടി. ജനസംഖ്യ കൂടുന്നതനുസരിച്ച് ആനുപാതികമായി അതും വർദ്ധിച്ചു. ആദാം ഒററയ്ക്കിരുന്നു മുഷിവ് അനുഭവിച്ചു. പിന്നീട് ഒരുമിച്ചിരുന്ന ആദാമിനും ഔവ്വയ്ക്കും വൈരസ്യം; അനന്തരം ആദാമും ഔവ്വയും കേനും ഏബലും ഒരു കുടുംബമായി വൈരസ്യത്തിൽ വീണു. പിന്നീട് ജനസംഖ്യ വർദ്ധിച്ചു. അപ്പോൾ ജനതയ്ക്കു കൂട്ടത്തോടെ വൈരസ്യം''

എന്നു കീർക്കഗോർ എഴുതിയപ്പോഴും പരിപൂർണ്ണ സത്യം പ്രകാശിച്ചില്ല. സത്യത്തിന്റെ ഒപ്പിച്ചെടുക്കലാണ് നടന്നതു്. ഏതെങ്കിലുമൊന്നു സത്യമാണെന്നു കരുതിയാൽ മററുള്ളവയെക്കൊണ്ട് അതിന് അകമ്പടി സേവിപ്പിക്കുന്നതു് സാഹിത്യകാരന്മാരുടെയും തത്ത്വചിന്തകരുടെയും വിദ്യയാണ്.

## പേടിക്കാനില്ല

സത്യത്തിനു വരുന്ന ഈ രൂപപരിവർത്തനം നേരമ്പോക്കുകളിൽ ധാരാളമായുണ്ട്. വിശേഷിച്ചും അശ്ലീലങ്ങളായ നേരമ്പോക്കുകളിൽ. കോളിൻ വിൽസൺ പറഞ്ഞ ഒരു നേരമ്പോക്കു



511. 1985 June 30

വായനക്കാരുടെ സദയാനുമതിയോടുകൂടി ഞാൻ സ്വീകരിച്ചുകൊള്ളട്ടെ. വിളക്കുതൂണുകളിൽ പ്രായംചെന്ന പെൺകുട്ടികൾ വലിഞ്ഞുകയറരുതെന്ന് അവരുടെ അമ്മമാർക്കു നിർബ്ബന്ധമുണ്ട്. ഒരമ്മ പറഞ്ഞു: ''മോളേ, തൂണിൽ കയറരുത്. ആൺകുട്ടികൾ നിന്റെ അണ്ടർവെയറിന്റെ നിറമെന്തെന്നു നോക്കും.'' മകൾ അമ്മ കാണാതെ തൂണിൽ കയറിയിട്ട് താനതുചെയ്തുവെന്നു പിന്നീട് അമ്മയെ അറിയിച്ചു. അതുകേട്ട് അമ്മ:—''നിന്നോടു നേരത്തേ ഞാൻ പറഞ്ഞില്ലേ അതരുതെന്ന്?'' മകൾ മറുപടി നല്കി:—''പേടിക്കാനില്ല, അമ്മേ. ഞാൻ അണ്ടർവെയർ ഇടാതെയാണ് തൂണിൽ കയറിയത്.'' പെൺകുട്ടിയുടെ ഈ നിഷ്കളങ്കതയാണ് മനോരമ ആഴ്ചപ്പതിപ്പിൽ 'ഇരുണ്ട നക്ഷത്രങ്ങൾ' എന്ന ചെറുകഥയെഴുതിയ ജോർജ് താഴത്തങ്ങാടിക്കുള്ളത്. ഒരുത്തൻ ഒരുത്തിയെ സ്നേഹിക്കുന്നു. അവൾ വിവാഹം കഴിഞ്ഞവളാണെന്ന് പിന്നീട് അയാൾ മനസ്സിലാക്കുന്നു. രണ്ടാമത്തെ പ്രസവത്തിൽ അവൾ മരിക്കുന്നു. അതറിഞ്ഞ അയാൾ ദുഃഖിക്കുന്നു. ആഴ്ചപ്പതിപ്പിന്റെ തൂണിലേക്കുള്ള ഈ വലിഞ്ഞുകയറ്റം മറ്റു ബാലന്മാർക്കു കൗതുകപ്രദംതന്നെ. കലയുടെ അണ്ടർവെയർ ധരിക്കാതെയുള്ള ആ കയറ്റം കയറുന്ന ആളിന്റെ നിഷ്കാപട്യത്തെ കാണിക്കുന്നു. പക്ഷേ, പ്രായം കൂടിയവർ യാദൃച്ഛികമായി അങ്ങോട്ടു നോക്കുകയും ''ഹായ്, വകതിരിവില്ലായ്മ'' എന്നു പറഞ്ഞു കണ്ണു പിൻവലിക്കുകയും ചെയ്യുന്നു.

* * *

വേലക്കാരെക്കൂടി സിനിമ കാണാൻ കൊണ്ടുപോയിട്ടുണ്ടോ? തീയേറ്ററിനകത്തിരുന്ന് അവർ ആവശ്യത്തിലധികം സംസാരിക്കും. തവളകൾ രാത്രികരയുന്നതു കേട്ടാൽ ഈ ലോകമാകെ അവയ്ക്കുള്ളതാണെന്നുതോന്നും. ഉജ്ജ്വലമായ വിവാഹഘോഷയാത്ര. ഒരുവശത്തുനിന്ന് പട്ടി ഓടിവന്ന് ആദ്യം കണ്ട വിളക്കുതൂണിന്റെ അരികൽനിന്ന് ഒരു കാലുയർത്തുമ്പോൾ അതിന്റെ വിചാരം അതു മഹനീയമായ കൃത്യം ചെയ്യുന്നുവെന്നാണ്. ഈ ലോകത്തുവച്ച് ഏറ്റവും ഇഡിയോട്ടിക്കായ വാഹനമാണ് ഓട്ടോ റിക്ഷ. അതോടിക്കുന്ന ആളിന്റെ വിചാരം ഫോഡ്‌ലിങ്കണോ റോൾസ്റോയ്സോ ഓടിക്കുന്നുവെന്നാണ്. ഇവയെല്ലാം ഉൾക്കൊള്ളുന്ന തെറ്റിദ്ധാരണകൾ ചില എഴുത്തുകാർക്കുമുണ്ട്.

## ഭാവനാത്മകം

ഒരേ അനുഭവംതന്നെ പലർക്കുമുണ്ടാകാറുണ്ട്. പ്രേമഭാജനത്തിന്റെ വിയോഗം. വേണ്ടപ്പെട്ടവരുടെ മരണം ഇവയൊക്കെ ഒരേതരത്തിൽ വിഭിന്ന വ്യക്തികളുടെ അനുഭവങ്ങളായിത്തീരുന്നു. അവരിൽ യഥാർത്ഥമായ കലാവൈഭവമുള്ളവർ ആ അനുഭവങ്ങൾക്കു രൂപം നല്കുമ്പോൾ അവയ്ക്കു അന്യാദൃശ സ്വഭാവമുണ്ടാകുന്നു. കലാവൈഭവമില്ലെങ്കിൽ അനുഭവത്തിന്റെ ആവിഷ്കാരം വിരസമായി മാറും. ഉറൂബിന്റെ 'സുന്ദരികളും സുന്ദരന്മാരും' എന്ന നോവലിന്റെ ആദ്യത്തെ അധ്യായം നോക്കുക. അവിടെ പ്രതിപാദിക്കുന്ന സംഭവം പലരുടെയും ജീവിതാനുഭവമാണ്. എന്നാൽ ഉറൂബിന്റെ കലാവൈദഗ്ധ്യം അതിനെ നിസ്തുലമാക്കി മാറ്റിയിരിക്കുന്നു. കേശവദേവിന്റെ 'അയൽക്കാർ' എന്ന നോവലിൽ വെള്ളപ്പൊക്കത്തിന്റെ വർണ്ണനമുണ്ട്. വെള്ളപ്പൊക്കത്തോടു ബന്ധപ്പെട്ട അനുഭവങ്ങൾ ആർക്കാണില്ലാത്തത്? പക്ഷേ കേശവദേവ് അതിനെ ചിത്രീകരിച്ചപ്പോൾ അതിനു നിസ്തുലാവസ്ഥ കൈവന്നു. പൂച്ച വീട്ടിൽ വന്നുകേറുന്നതും ഗൃഹനായകൻ വിരസത കാണിക്കുന്നതും ഗൃഹനായിക കാരുണ്യം പ്രദർശിപ്പിക്കുന്നതും സർവസാധാരണം. ആ പൂച്ച പ്രസവിക്കുമ്പോൾ ഗൃഹനായികയ്ക്കു ദയ. എന്നാൽ അവ അവളുടെ സാരികൾ കടിച്ചു കീറുമ്പോൾ ദേഷ്യം. അവൾക്കുവേണ്ടി ഗൃഹനായകൻ പൂച്ചക്കുട്ടികളെ ദൂരെക്കളയുമ്പോൾ 'പെറ്റതള്ള'യുടെ വേദന ഗൃഹനായികയുടെ വേദനയായി മാറുന്നു. ഈ സംഭവങ്ങളെ, അവയോടു ബന്ധപ്പെട്ട അനുഭവങ്ങളെ ജോർജ് ഓണക്കൂർ തന്റേതായ മട്ടിൽ പ്രതിപാദിക്കുമ്പോൾ കഥയ്ക്ക് അന്യാദൃശസ്വഭാവം വരുന്നു. (നാലു പൂച്ചക്കുട്ടികൾ—മാതൃഭൂമി ആഴ്ചപ്പതിപ്പിലെ കഥ) കഥാകാരന്റെ നർമ്മഭാസുരമായ ശൈലിയും ഹൃദ്യമായ ആഖ്യാനവും കൊണ്ടാണ് കഥയ്ക്ക് ഈ അദ്വിതീയാവസ്ഥ ലഭിക്കുന്നത്. അനുഭവം ഭാവനാത്മകമായ അനുഭവമായി ഇവിടെ മാറുന്നു.



**ജോർജ് ഓണക്കൂർ**

* * *

നമ്മൾ നിത്യജീവിതത്തിൽ ഉപയോഗിക്കുന്ന പല വാക്കുകളുടെയും അർത്ഥം നമുക്കറിയില്ല. 'എഞ്ചുവടി' എന്ന് നമ്മൾ പലപ്പോഴും പറയും. എന്താണർത്ഥം? പെട്ടെന്ന് പറയാൻ പറ്റില്ല. സങ്കലനം, വ്യവകലനം, ഗുണനം, ഹരണം എന്നു പൂർണ്ണസംഖ്യകൾക്ക് നാല് പ്രക്രിയകൾ. ഭിന്നസംഖ്യകൾക്കും അതേ നാലു പ്രക്രിയകൾ. അങ്ങനെ എട്ടു ചുവട്. ആ എട്ടു ചുവടാണ് എഞ്ചുവടിയായത്. ഞാൻ പാളയത്തു ബസ്സ് കാത്തു നില്ക്കുകയായിരുന്നു. ട്രാൻസ്പോർട്ട് റെവ്യുവിന്റെ എഡിറ്റർ ഒറ്റച്ചോദ്യം. ''വാതാപി എന്നു തുടങ്ങുന്ന ഒരു ഗണേശകീർത്തനമുണ്ടല്ലോ. എന്താ വാതാപിയുടെ അർത്ഥം?'' എനിക്കു പറയാൻ കഴിഞ്ഞില്ല. വാതാപി എന്നൊരു സ്ഥലം ആന്ധ്രയിലുണ്ടെന്നും അവിടെ ഒരു ഗണപതി ക്ഷേത്രമുണ്ടെന്നും ഒരു സുഹൃത്ത് പിന്നീട് പറഞ്ഞുതന്നു. ഒരുദിവസം ''ദർശൻ ബുക്സ്റ്റാളിലിരുന്നു ഈറ്റാലോ കാൽവിനോയുടെ ഒരു ചെറുകഥ വായിച്ചുകൊണ്ടിരുന്നപ്പോൾ ഒരു ചെറുപ്പക്കാരൻ വന്ന് Mafia എന്നതിന്റെ പൂർണ്ണരൂപമെന്തെന്നു ചോദിച്ചു. അറിഞ്ഞുകൂടായിരുന്നു എനിക്ക്. പിന്നീട് കോളിൻ വിൽസന്റെ A Criminal History of Mankind എന്ന പുസ്തകം വായിച്ചപ്പോൾ അതിന്റെ പൂർണ്ണരൂപം കിട്ടി. വിദേശശക്തികളെ എതിർത്ത ഇറ്റലിയിലെ ഒരു പ്രയോഗമാണത്. Morte Alla Francia Italia Anela—Death to France is Italy's cry. വായനക്കാരോട് എന്റെ ഒരു ചോദ്യം. 'രാവ്' എന്നു പറഞ്ഞാൽ രാത്രി എന്നർത്ഥം. 'രാവിലെ' എന്നു പറഞ്ഞാൽ 'പ്രഭാതത്തിൽ' എന്നും. അതെങ്ങനെ?

## അപേക്ഷ

ടി. വി. അജിത്, താങ്കൾ കുമാരി വാരികയിൽ എഴുതിയ 'പകൽ മൗനങ്ങളുടെ താഴ്‌വരയിൽ' എന്ന കഥ വായിച്ചു. ചെറുപ്പക്കാരൻ താൻ സ്നേഹിച്ച പെൺകുട്ടിയെ വിവാഹം കഴിക്കാനാഗ്രഹിക്കുന്നുവെന്ന് അവളുടെ അച്ഛനോടു അപേക്ഷിച്ചപ്പോൾ ജോലിയില്ലാത്തവനു പെണ്ണിനെ കൊടുക്കില്ലെന്ന് അയാൾ മറുപടി നല്കി. കാലം കഴിഞ്ഞു. അവൾ വേറൊരുത്തനെ വിവാഹംചെയ്തു. അയാൾ അങ്ങു മരിക്കുകയുംചെയ്തു. ഇതിനകം ബാങ്ക് മാനേജരായിത്തീർന്ന ചെറുപ്പക്കാരൻ ആ വിധവയെ കല്യാണംകഴിക്കാൻ സന്നദ്ധനാണെന്നു പറഞ്ഞപ്പോൾ അവൾ സമ്മതിക്കുന്നില്ല. എത്രപേർ കൈകാര്യംചെയ്തതാണ് ഈ വിഷയം! എന്നിട്ടും ഒരു പുതുമയും വൈചിത്ര്യവുമില്ലാതെ താങ്കൾ അതെടുത്തു വാരികയിൽ വച്ചല്ലോ. വിഷയം പഴഞ്ചനായിക്കൊള്ളട്ടെ. അതിൽ 'വീണ്ടും ജീവിക്കാൻ' താങ്കൾക്കു കഴിയുന്നില്ലെങ്കിൽ താങ്കളെന്തിനു പേനയെടുക്കണം? എന്തിനു വായനക്കാരെ കഷ്ടപ്പെടുത്തണം? ഈ ലോകം ജീവിക്കാൻ പറ്റാത്തതായിത്തീർന്നിരിക്കുന്നു. എന്നിട്ടും ഞങ്ങൾ ജീവിക്കുന്നത് കുറച്ചു സ്വപ്നങ്ങൾ

ങ്ങളൊക്കെയുണ്ട് എന്നതിനാലാണ്. ആ സ്വപ്നങ്ങളെല്ലാം താങ്കൾ ഇങ്ങനെ തകർക്കരുത്. ഇതൊരു അപേക്ഷയാണ്.

## ഹാസ്യചിത്രം

സാഹിത്യവാരഫലത്തിൽ ഇതുവരെ ഒരു കള്ളവും എഴുതിയിട്ടില്ല. ഇനി പറയാൻ പോകുന്ന സംഭവവും സത്യമാണ്. ലിവർ എൻലാർജ്മെൻറ് വന്നതുകൊണ്ട് വീർത്ത വയറ്. ഒട്ടിയ ചന്തി. കമ്പുപോലുള്ള കാലുകൾ. രണ്ടു മൂക്കിൻ ദ്വാരത്തിൽ നിന്നും കട്ട മൂക്കള ഒഴുകി മേൽച്ചുണ്ടിനെ സ്പർശിക്കുന്നു. താറാവിനെപ്പോലെ ആ ചെറുക്കൻ മുറ്റത്തു നടക്കുകയാണ്. പരിപൂർണ്ണ നഗ്നൻ. അദ്ദേഹം വിദേശനിർമ്മിതമായ ഒരു പാക്കറ്റ് ബിസ്കറ്റുമായി എന്റെ വീട്ടിലെത്തി. തൂവെള്ള ജുബയും മുണ്ടും. പളിയിലേക്കായി നേരിയതു കഴുത്തിൽ ചുറ്റിയിട്ടിരിക്കുന്നു. ചെറുക്കനെ കണ്ടമാത്രയിൽ അദ്ദേഹം അവനെ എടുത്തു. ബിസ്കറ്റ് അവന്റെ കൈയിൽ കൊടുത്തിട്ട് കൊഞ്ചിച്ചു. ഒരു ഇഞ്ചിനീയർ അക്കാലത്തു എന്റെ വീട്ടിലുണ്ട്. അയാളെക്കൊണ്ടു മകളെ സംബന്ധം ചെയ്യിക്കാനുള്ള ആഗ്രഹത്തോടുകൂടി എത്തിയ അദ്ദേഹത്തോടു ഞാൻ പറഞ്ഞു. "സാർ ആ കൊച്ച് ഈ വീട്ടിലുള്ളതല്ല. അടുത്ത വീട്ടിൽ മുറ്റമടിക്കുന്ന സ്ത്രീയുടെ മകനാണ്". അദ്ദേഹം അവനെ താഴെ നിറുത്തി. ഷർട്ടും നേരിയതും മുഴുവൻ മാലിന്യം. വിദേശനിർമ്മിതമായ ബിസ്കറ്റ് അവൻ കൊണ്ടുപോകുകയും ചെയ്തു. എനിക്കപ്പോൾ ചിരിക്കാനല്ല കരയാനാണു തോന്നിയതു്. ഇതുപോലുള്ള സംഭവങ്ങൾ നിത്യജീവിതത്തിൽ സാധാരണങ്ങളത്രേ. അവയിലൊരു സംഭവമെടുത്തു് ശത്രു എന്ന ഹാസ്യചിത്രകാരൻ കാർട്ടൂണാക്കിയിരിക്കുന്നു. (എക്സ്പ്രസ്സ് വാരിക—ലക്കം 8)

## തീവണ്ടിയാത്ര

ആവശ്യത്തിലധികം പണവും കുറച്ചു ലഗേജും ഉണ്ടെങ്കിൽ തീവണ്ടിയാത്ര രസകരമാണ്. ലേശം മഴ. ഞാൻ തീവണ്ടിയിലെ വിൻഡോ സീറ്റിലിരിക്കുകയാണ്. പട്ടാളത്തിലെ ഉദ്യോഗസ്ഥനായ ഭർത്താവിനെ യാത്രയാക്കാൻ സുന്ദരിയായ ഭാര്യയും അവളുടെ മററു ബന്ധുക്കളും വന്നിട്ടുണ്ട്. സൈനികോദ്യോഗസ്ഥൻ വണ്ടിയിൽ കയറി. സുന്ദരി കണ്ണീരൊഴുക്കുന്നു. ആ കണ്ണീരിൽ വന്നുവീണ ജലശീകരം. രണ്ടും കൂടെ ഒരുമിച്ചു ചേർന്നു ചുണ്ടിലേക്ക് ഒലിച്ചിറങ്ങി ആകർഷകമായ കാഴ്ച. ഞാൻ കാളിദാസന്റെ സുപ്രസിദ്ധമായ ആ ശ്ലോകം ഓർമ്മിച്ചു.

"ക്ഷണമിമകളിൽ നിന്നു തല്ലി
ചുണ്ടിൽ..."

മറെറാരു സന്ദർഭം. രാത്രി പത്തുമണിയായി. ഉറങ്ങാനായി മുകളിലുള്ള ബർത്തിൽ കയറി. പോക്കററിലുള്ള പണം താഴെ വീഴരുതു്, ഉറക്കത്തിൽ ആരും എടുത്തുകൊണ്ടുപോകരുതു് എ


പോൾ തെറോ

ന്നൊക്കെ കരുതി നോട്ടുകളും പോക്കററിന്റെ മുകൾഭാഗവും ക്ലിപ്പുകൾകൊണ്ടുറപ്പിച്ചു. അപ്പോഴുണ്ട് കരുകുളത്തുകാരനായ ഒരാൾ — എഴുപതുവയസ്സുള്ള ഒരു തമ്പി — അടുത്തു വന്നുനിന്നു ചോദിക്കുന്നു: "എനിക്കുംകൂടെ കുറെ ക്ലിപ്പു തരുമോ?" "തരാം" എന്നു ഞാൻ. തമ്പി: പക്ഷേ ഇരുപതിനായിരം രൂപയിലധികമുണ്ട്. പോക്കററിൽ കൊള്ളുകില്ല. ക്ലിപ്പിൽ ഒതുങ്ങുകയുമില്ല. ഞാൻ: എന്നാൽ മടിയിൽ വച്ചുകൊള്ളൂ. അയാൾ നേരംവെളുക്കുന്നതുവരെ നോട്ടുകെട്ടുകൊണ്ടു് ഉന്തിയ വയറുമായി ഉസ്പീഡ്ഗലാനെപ്പോലെ നിന്നു. രണ്ടാമത്തെ തട്ടിലാണ് തമ്പിക്കു കിടക്കേണ്ടതു്. താഴത്തെ തട്ടിൽ ഭാര്യ ഉറക്കം തുടങ്ങിയിരിക്കുന്നു. കനത്ത ചങ്ങലയും അതിന്റെ അററത്തെ കൊളുത്തുംകൊണ്ടു് നടുവിലത്തെ സീററ് ഉറപ്പിച്ചിട്ടുണ്ടെങ്കിലും തമ്പിക്കു പേടി അതു താഴത്തേക്കു വീണു് അരയാളപ്പിള്ളത്തങ്കച്ചിയുടെ മുഖം ചതഞ്ഞു് ചമ്മന്തിയായിപ്പോകുമെന്ന്. വീഴുകയില്ലെന്നു ഞങ്ങളെല്ലാവരും പറഞ്ഞിട്ടും തമ്പിക്കു വിശ്വാസമായില്ല. അന്നു രാത്രിയിൽ ഉത്തിന്റെ മറേറയററംകൊണ്ടു കൂടെക്കൂടെ വലിയ ശബ്ദം കേൾപ്പിച്ചുകൊണ്ടുള്ള ആ കരുകുളത്തുകാരന്റെ നില എനിക്കു മറക്കാനാവില്ല. രണ്ടുമാസം കഴിഞ്ഞു് ഞാൻ ഭിലായിയിൽ ഒരു പ്രസംഗത്തിനു ചെന്നപ്പോൾ സദസ്സിന്റെ മുൻവരിയിൽ ഇരിക്കുന്നു ആ മനുഷ്യൻ. വയറ്റ് അപ്പോഴും ഉന്തിയിട്ടുണ്ട്. നോട്ടുകെട്ടായിരിക്കും ആ ഉന്തലിനു കാരണം.

വേറൊരു സന്ദർഭം. എന്റെ തൊട്ടടുത്തു് കറുത്തുതടിച്ച ഒരാന്ധ്രാക്കാരി ഇരിക്കുന്നു. രാത്രിയാകുമ്പോൾ എനിക്കു കിടക്കേണ്ട സീററാണതു്. അപ്പോഴേക്കും അവൾ പോകുമെന്നുവിചാരിച്ചു ഞാൻ. പത്തുമണിയായി. എന്നിട്ടും അവൾ

ക്രെംലിൻ കോംപ്ലക്സ്



അനങ്ങുന്നഭാവമില്ല. അതുകൊണ്ട് ഞാൻ ടിക്കററ് എക്സാമിനറോട് കാര്യം പറഞ്ഞു. അയാൾ എന്തോ നിർദ്ദേശം നല്കിയയുടനെ ഒരു നീരസവും കാണിക്കാതെ അവൾ താഴെയിറങ്ങി കമിഴ്ന്നുകിടന്നു. എല്ലാവരും ഉറക്കമായിരുന്നു. കെ. കെ. എക്സ്പ്രസ്സാണ്. വലിയ വേഗത്തിലാണ് യാത്ര. തീവണ്ടിയുടെ ഉലച്ചിലിനൊത്ത് അവളുടെ പൃഥുല നിതംബം റൊട്ടേററ് ചെയ്യാൻ തുടങ്ങി. ഓരോരുത്തരായി ഉണർന്നു. എല്ലാവരുടെയും കണ്ണുകൾ ആ റൊട്ടേഷനിലേക്ക്. അല്പം കഴിഞ്ഞപ്പോൾ ടിക്കററ് എക്സാമിനർ അതിലേവന്നു. അയാളും കണ്ടു ആ നിതംബഭ്രമണം. അയാൾ അവളെ വിളിച്ചുണർത്തി എവിടെയോ വിളിച്ചുകൊണ്ടുപോയി. മററു യാത്രക്കാർക്ക് എന്നോടു വിരോധം. റിഫ്ളെക്സ് ആനിമോസിററി എന്നു പറയാം. എന്റെ പരാതികൊണ്ടാണല്ലോ അവൾക്കു സീററിൽനിന്നു മാറേണ്ടിവന്നത്. ഇങ്ങനെ എത്ര വേണമെങ്കിലും എഴുതാം. തല്ക്കാലം ഇത്രയും മതി. കെ. എം. റോയ് ഒരു തീവണ്ടിയാത്രയെ രസകരമായി വർണ്ണിച്ചതു കണ്ടപ്പോൾ (മംഗളം വാരിക) ഞാനും ഇതെല്ലാം ഓർമ്മിച്ചുവെന്നേയുള്ളു. തീവണ്ടിയാത്രയെക്കുറിച്ച് അതിസുന്ദരങ്ങളായ രണ്ടു ഗ്രന്ഥങ്ങളുണ്ട് ഇംഗ്ലീഷിൽ. Paul Theroux എഴുതിയ The Great Railway Bazaar; The Old Patagonian Express. രണ്ടു രത്നങ്ങളാണിവ.

## നല്ല കഥ

ഒരു വിജാതീയ വിവാഹബന്ധത്തിന്റെ ദാർഢ്യം ചിത്രീകരിച്ച്, ആ ജീവിതത്തെ തകർക്കാൻപോകുന്ന സാമൂഹിക സത്യങ്ങളെ അനാവരണംചെയ്യുന്ന 'ഫുൾടൈം പ്യൂൺ' ഭംഗിയാർന്ന ചെറുകഥയാണ്. (കുങ്കുമം വാരിക—എൻ. പി. ഹനീഫ) ഭർത്താവ് മുസ്ലിം. ഭാര്യ ഹിന്ദു. അവരുടെ പ്രേമം അസത്യമെന്നു തോന്നത്തക്കവിധം 'ആദർശാത്മകം.' ആ ദാമ്പത്യജീവിതത്തെ തകർക്കാൻ ഒരു ധനികൻ വരുന്നു എന്ന സൂചന നല്കുന്നു കഥാകാരൻ. ചേരിപ്രദേശത്തുള്ളവരെ ഒഴിപ്പിക്കുക എന്നതാണ് അയാളുടെ ലക്ഷ്യം. ആ ലക്ഷ്യം സാക്ഷാത്കരിക്കപ്പെട്ടില്ല. എങ്കിലും പാവങ്ങളെ നശിപ്പിക്കുന്ന ശക്തിവിശേഷമാണത്. ഇതിനെ ആകർഷകമായി കഥാകാരൻ ധ്വനിപ്പിക്കുന്നു. അദ്ദേഹത്തിന്റെ ആഖ്യാനരീതിക്കു സവിശേഷതയുണ്ട്.

## കാഴ്ചപ്പാട്

റഷ്യൻ സർക്കാരിനെ കളിയാക്കുന്ന അമേരിക്കൻ നേരമ്പോക്കുകൾ ധാരാളമുണ്ട്. അവയിലൊന്ന് എഴുതട്ടെ: കാലത്ത് ആറുമണിക്കു റെഡ് സ്ക്വയറിൽ വന്നുകൂടുന്ന പൗരന്മാർക്ക് ആഹാരം, വൊഡ്ക, ചോക്കലേററ് ഇവ കിട്ടുമെന്ന് ഭക്ഷ്യവിതരണമന്ത്രി പ്രഖ്യാപിച്ചു. ക്രെംലിന്റെ മുൻപിൽ അനന്തമായ ക്യൂ. ഏഴുമണിക്കു പ്രഖ്യാപനമുണ്ടായി വേണ്ടിടത്തോളം ഭക്ഷ്യസാധനങ്ങൾ ഇല്ലാത്തതിനാൽ ജൂതന്മാരെല്ലാം തിരിച്ചുപോകണമെന്ന്. ഇങ്ങനെ അർദ്ധരാത്രി കഴിഞ്ഞ മൂന്നുമണിവരെ പല പ്രഖ്യാപനങ്ങൾ നടന്നപ്പോൾ പല വിഭാഗങ്ങളിലുംപെട്ട ആളുകൾ ഒരു കഷണം റൊട്ടിപോലും കിട്ടാതെ വീടുകളിലേക്ക് തിരിച്ചുപോയി. പിന്നെ ശേഷിച്ചത് ഏതാനം കമ്മ്യൂണിസ്ററുകാർ മാത്രം. അവരും ഒഴിഞ്ഞ കൈയോടെ വീടുകളിലേക്കു മടങ്ങി. തിരിച്ചുപോകുമ്പോൾ ഒരു സഖാവ് മറെറാരു സഖാവിന്റെ തോളിൽ തട്ടിയിട്ടു പറഞ്ഞു: ''ജൂതന്മാർക്ക് ഒരുമണിക്കൂറേ കാത്തുനിൽക്കേണ്ടതായി വന്നുള്ളു.''

റഷ്യയിൽ ഭക്ഷ്യദൗർല്ലഭ്യം ഉണ്ടോ? അതോ ഇല്ലയോ എന്നെനിക്കറിഞ്ഞുകൂടാ. ഉണ്ടെങ്കിൽ ഈ നേരമ്പോക്കിനു പ്രയോജനമുണ്ട്. പ്രത്യേകമായ കാഴ്ചപ്പാടിൽ പ്രശ്നം (Problem എന്ന അർത്ഥത്തിൽ) പരിഹരിക്കുന്നതിന് ഈ പ്രേരണ നല്കുന്നു. ഇതുതന്നെയാണ് തോമസ് പാല മാമാങ്കം വാരികയിലെഴുതിയ 'തിരുവിതാംകൂർ രാജാവും മന്ത്രിഗതാഗതവും' എന്ന ഹാസ്യലേഖനത്തിന്റെ പ്രയോജനം. പാണ്ടിപ്പട തിരുവിതാംകൂറിനെ ആക്രമിക്കാൻ വന്നപ്പോൾ അവരെ എതിരിടാൻ സൈന്യമില്ല, ആയുധമില്ല. അതുകൊണ്ട് കരികൽക്കോട്ട കെട്ടാൻ തീരുമാനിച്ചു രാജാവ്. അതിനും പണമില്ല. അതുകൊണ്ട് പനമ്പും മുളയും കൊണ്ട് പൊക്കത്തിൽ വേലികെട്ടി പനമ്പിൽ കരികൽഭിത്തിയുടെ പടം വരച്ചു. ശത്രുക്കൾ വന്നു. ഈ കരികൽക്കോട്ട ഭേദിക്കാൻ വയ്യ എന്നു കണ്ട് അവർ തിരിച്ചുപോകാൻ ഭാവിച്ചു. അപ്പോൾ ഒരു ഭടൻചെന്ന് മതിലിൽ കൈയമർത്തിനോക്കി. പനമ്പുപൊളിഞ്ഞു. നിമിഷംകൊണ്ടു കരികൽക്കോട്ട നിലത്ത്. തിരുവിതാംകൂർ രാജാവിന്റെ ഇതേ ബുദ്ധിയാണ് നൂറു പുതിയ ബസ്സുകൾ സീററിയിലിറക്കിയ സർക്കാർ കാണിക്കുന്നതെന്ന് ഹാസ്യാത്മകമായി തോമസ് പാല പറയുന്നു. അദ്ദേഹത്തിന്റെ വാക്യങ്ങൾതന്നെ കേട്ടാലും. മന്ത്രി ആജ്ഞാപിക്കുകയാണ്:—

''ആരവിടെ...? രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ കിടക്കുന്ന പഴയ വണ്ടികൾ പുതിയ പെയിൻറടിച്ച് ഉടൻ തലസ്ഥാനനഗരിയിൽ എത്തിക്കട്ടെ...''. വളരെ പ്രാധാന്യമാർന്ന വിഷയത്തെ പൊലിപ്പിച്ചുതള്ളുന്നില്ല തോമസ് പാല. അഹങ്കരിച്ചു നട്ടെല്ലുവളച്ചു റോഡിൽക്കൂടെ നടക്കുന്നവന്റെ മുതുകിൽ മൊട്ടുസൂചികൊണ്ട് അദ്ദേഹം ഒന്നു കുത്തുന്നതേയുള്ളു. ആ കുത്തേററ് നട്ടെല്ല് അതിന്റെ യഥാർത്ഥാവസ്ഥയിൽ ആകുന്നു. ഹാസ്യത്തിന്റെ പ്രയോജനം ഇതത്രേ.

## നിരീക്ഷണങ്ങൾ

''...രാജഗോപാലാചാരിയോടുള്ള വെറുപ്പുകാരണം രാമകൃഷ്ണപിള്ള അതിനെയും നിശിതഭാഷയിൽ അപലപിക്കാനാണു പുറപ്പെട്ടത്.''

''...സി. വി. രാമൻപിള്ള രാജഭരണത്തിന് അനുകൂലിയാണെന്ന ധാരണകൊണ്ട് അദ്ദേഹത്തോടും രാമകൃഷ്ണപിള്ളയ്ക്ക് അടങ്ങാത്ത അമർഷമുണ്ടായിരുന്നു.'' ഈ രണ്ടു വാക്യങ്ങളും 'വിഹഗവീക്ഷണ'ത്തിൽ നിന്നാണ്. (സംസ്കാര കേരളം—ലക്കം 5)

'അപലപിക്കുക' എന്നതിന് ആ



ഷേക്സ്പിയർ

ക്ഷേപിക്കുക എന്ന അർത്ഥമില്ല. ജ്ഞാനത്തെ നിഷേധിക്കുക അല്ലെങ്കിൽ ഒളിച്ചുവയ്ക്കുക എന്നാണ് അതിന്റെ അർത്ഥം. ''...അപലാപസ്തു നിഹ്നവഃ'' എന്ന അമരകോശം. യാഥാർത്ഥ്യത്തെ മറച്ചുവയ്ക്കുന്നത് അപലാപം. അനുകൂലി എന്നല്ല അനുകൂലൻ എന്നുവേണം. (പ്രതികൂലിയല്ല പ്രതികൂലനാണ്. പത്മനാഭന്റെ... പദ്യാധിപക്ക് അഭിമതനായ ഇരയിമ്മൻ തമ്പി ''വിധിയും പ്രതികൂലൻ'' എന്നുതന്നെ എഴുതിയിട്ടുണ്ട്.)

അല്പം പേടിയോടുകൂടിയാണ് ഞാൻ ഈ രണ്ടു തെറ്റുകളും ചൂണ്ടിക്കാണിക്കുന്നത്. പന്നിയെന്ന് വിഹഗവീക്ഷണകർത്താവ് എന്നെ വിളിച്ചേക്കും. ''വ്യക്തിവിദ്വേഷത്തിന്റെ ചേർക്കുണ്ടിൽ കിടന്നു കാട്ടുപന്നിയെപ്പോലെ കളിച്ചുപുളയ്ക്കുന്നതാണ് പരമാനന്ദം എന്ന് ഒരാൾ തീരുമാനിച്ചുകഴിഞ്ഞാൽ അയാളെ ആർക്കുതന്നെ രക്ഷിക്കാൻ കഴിയും?'' എന്ന് അദ്ദേഹം ചോദിക്കുന്നു. (വിഹഗവീക്ഷണത്തിൽ) പന്നിയെന്നല്ല, പട്ടിയെന്നു നിരൂപകനെ വിളിച്ചാലും അയാളുടെ സത്യാന്വേഷണതൽപരത്വം കെട്ടടങ്ങില്ല.

''കാളിദാസന്റെ കലാകൗശലത്തിനു മുന്നിൽ ഷേക്സ്പിയർ ഗുരുദക്ഷിണ വയ്ക്കുണമെന്ന സത്യം അവരറിയുന്നില്ല'' എന്ന് പ്രൊഫസർ കെ. വി. ദേവ് മധുരം വാരികയിൽ. അങ്ങനെ ഉറപ്പിച്ചു പറയാമോ എന്നെനിക്കു സംശയം. ഗ്രീക്ക്, ലാററിൻ, ജർമ്മൻ, സംസ്കൃതം, ഫ്രഞ്ച്, ഇംഗ്ലീഷ് ഈ ഭാഷകളിൽ അവഗാഹമുണ്ടായിരുന്ന അരവിന്ദഘോഷ് കവികളെ തരംതിരിച്ചത് ഇങ്ങനെയാണ്.

1. വാല്മീകി, വ്യാസൻ, ഷേക്സ്പിയർ, ഹോമർ.

2. ഏസ്കിലസ്, വെർജിൽ, കാളിദാസൻ.

3. ഗോയ്ഥേ.

മേന്മയനുസരിച്ച് 1, 2, 3 എന്ന ക്രമം.

എന്നാൽ ഒന്നാമത്തെയും രണ്ടാമത്തെയും വരികളിലെ കവികളെ മേന്മയുടെ ക്രമമനുസരിച്ചല്ല എഴുതിയത്. വിശ്വാമിത്രൻ പുതിയ സ്വർഗ്ഗം സൃഷ്ടിച്ചപോലെ വാല്മീകിയും ഷേക്സ്പിയറും



അരവിന്ദഘോഷ്

മററും പുതിയലോകം സൃഷ്ടിച്ചവരാണ്. കാളിദാസനും ഏസ്കിലസിനും വെർജിലിനും നിലവിലുള്ള ലോകത്തെ കാലാത്മകമായി ആവിഷ്കരിക്കാനേ കഴിഞ്ഞുള്ളു. എന്റെ ഓർമ്മ ശരിയാണെങ്കിൽ poetic seeing world എന്നാണ് അരവിന്ദഘോഷ് പറഞ്ഞത്. ഗോയ്ഥേ കാവ്യചിന്തകൻ മാത്രമാണ്. ഉത്കൃഷ്ടമായ കാവ്യഭാഷണത്തിൽ ഷേക്സ്പിയർ പലപ്പോഴും വാല്മീകിയെ അതിശയിച്ചുവെന്നും അരവിന്ദഘോഷിന് അഭിപ്രായമുണ്ട്. അതുകൊണ്ട് ഷേക്സ്പിയർ കാളിദാസനു ഗുരുദക്ഷിണ വയ്ക്കണമെന്ന മതത്തിനു സാമഞ്ജസ്യമില്ല. സാമഞ്ജസ്യമുണ്ടെന്ന് ആരെങ്കിലും പറഞ്ഞാൽ അരവിന്ദഘോഷ്, പ്രൊഫസർ കെ. വി. ദേവിനെക്കാൾ മോശക്കാരനാണെന്ന് സമ്മതിക്കേണ്ടിവരും.

ടോട്ടൽ ഡിസിപ്ലിൻ ഇൻ ദ ക്ലാസ്സ്.. ആ ക്ലാസ്സിൽ ബഹളം വച്ചിട്ടുള്ളവർ. മിസ്ചീഫ് മേക്കർമാർ......അരിത്മെററിക്. ഡാം. മൊണോട്ടൊണസ്– ഇതൊക്കെ സഖി വാരികയിലെ ഒരു കഥയിൽ കണ്ടതാണ്. ഇനിയുമുണ്ട് ഇതുപോലുള്ള പ്രയോഗങ്ങൾ. (അറിയാതെ ഒരുനിമിഷം—പവിത്രൻ) ഒന്നേ സംശയമുള്ളു എനിക്ക്. കഥാകാരൻ ഇംഗ്ലീഷിൽ മലയാളം കലർത്തുന്നോ? അതോ മലയാളത്തിൽ ഇംഗ്ലീഷ് കലർത്തുന്നോ?

''എന്റെ ഭാര്യ, എന്റെ മക്കൾ, എന്റെ വീട്, എന്റെ ബാങ്ക് ബാലൻസ്, എന്റെ ഏററവും പ്രിയപ്പെട്ട പുസ്തകങ്ങൾ ഇവയൊക്കെ ഇവിടെ ഉപേക്ഷിച്ചുകൊണ്ട് ഒരു ദിവസം യാത്ര പറയേണ്ടിവരും!''—ഉണ്ണിക്കൃഷ്ണൻ പുതൂർ മനോരാജ്യം വാരികയിൽ. നമ്മുടെ ചില സാഹിത്യകാരന്മാർ ഈ വാക്യം ഇന്ത്യൻ ഇങ്കിൽ എഴുതി ഫ്രെയിംചെയ്ത് മേശപ്പുറത്തുവച്ച് ദിവസവും പത്തുതവണയെങ്കിലും വായിക്കണം. അങ്ങനെ ചെയ്താൽ എന്നും കാലത്തെഴുന്നേററ് മുഖ്യമന്ത്രിയെക്കണ്ട് ''എന്നെ ഇന്ന കമ്മിററിയിലാക്കു. ഇന്ന സമിതിയുടെ പ്രസിഡൻറാക്കു. ഞാൻ കോൺഗ്രസ് ഐ ആണേ'' എന്ന് അവർക്കു പറയേണ്ടിവരില്ല. [ഇതിനൊന്നും പോകാത്തവരിൽ രണ്ടുപേർ പ്രൊഫസർ എൻ. കൃഷ്ണപിള്ളയും കെ. സുരേന്ദ്രനുമാണ്].

## ജയശ്രീ

ഗുസ്തിപിടിക്കുമ്പോൾ, ബോക്സിങ് നടത്തുമ്പോൾ, ഓടുമ്പോൾ, ചാടുമ്പോൾ ഉൽപാദിപ്പിക്കപ്പെടുന്ന ഊർജ്ജം അവർക്കൊക്കെ ഒന്നാംസ്ഥാനവും പത്രങ്ങളിൽ വെണ്ടയ്ക്കാത്തലക്കെട്ടും നേടിക്കൊടുക്കും. എങ്കിലും ആ ഊർജ്ജത്തിന്റെ ഉൽപാദനം വ്യർത്ഥമായ ഉൽപാദനമാണ്. ചെററക്കുടിലിൽ താമസിച്ചുകൊണ്ട് മണ്ണെണ്ണവിളക്കുവച്ചു പഠിച്ചു റാങ്ക്നേടുന്ന പെൺകുട്ടിയും ഊർജ്ജം ഉല്പാദിപ്പിക്കുകയാണ്. ആ ഊർജ്ജം ആ പെൺകുട്ടിക്കും ലോകത്തിനും പ്രയോജനമുള്ളതാണ്. അങ്ങനെ ഊർജ്ജ

വ്യർത്ഥമല്ലാത്ത ഊർജ്ജം:
ജയശ്രീ

ത്തെ സർഗ്ഗാത്മകത്വത്തിലേക്കു കൊണ്ടുചെന്ന ജയശ്രീയെക്കുറിച്ച് കലാകൗമുദിയിൽ എഴുതിയതു നന്നായി. ബുദ്ധിശാലിനിയായ ആ പെൺകുട്ടിയുടെ പടം കവർപേജിൽ കൊടുത്തത് അതിലു മേറെ നന്നായി.



# ചരിത്രരേഖകൾ

**പാ**ർലമെൻറിൽ ഞാൻ ഇതുവരെ സംസാരിച്ചില്ല. ഇതിൻെറ പ്രധാന കാരണം ഞാനിതുവരെ നേരേ പാർലമെൻറിൽ പോയില്ല എന്നതു തന്നെ.

—അമിതാഭ് ബച്ചൻ
എം. പി.

നേരിട്ട ഹാജരാകാൻ സമയമില്ലെങ്കിൽ, സിനിമയിലെന്ന പോലെ ഒരു ഡ്യൂപ്പിനെ വിട്ടുകൂടേ?

*　　*　　*

ബംഗാളി സിനിമയിൽ കിട്ടിയ വിജയം എനിക്ക ഹിന്ദി സിനിമയിലും കിട്ടിയിരുന്നെങ്കിൽ ഞാനിന്ന് ഇരിക്കുക ദിലീപ്കുമാറോ, അമിതാഭ്ബച്ചനോ ഇരിക്കുന്ന ഇടത്താകുമായിരുന്നു.

—സൗമിത്രചാററർജി,
പ്രസിദ്ധ ബംഗാളി നടൻ.

ഈ ദുഃഖം ഡെൽഹിയിൽച്ചെന്ന് രമേശ് ചെന്നിത്തലയോട്ഒന്നു പറഞ്ഞാൽപോരേ?

*　　*　　*

മററെല്ലാ മതവിശ്വാസങ്ങളോടും ആദരവു കാണിക്കുന്നു ഖുർ ആൻ. അറിയപ്പെടുന്നവരും അറിയപ്പെടാത്തവരുമായ എല്ലാ പ്രവാചകരെയും ഖുർ ആൻ അംഗീകരിക്കുന്നുമുണ്ട്.

—'സൺഡേ' വാരികയിലെഴുതിയ ഒരു ലേഖനത്തിൽ ഡോ. റഫീഖ് സകാറിയ.

ഈ പാകിസ്ഥാനികൾ ഇതുവരെ ഖുർആൻ വായിച്ചിട്ടില്ലെന്നോ!

*　　*　　*

നമുക്ക് സത്യസന്ധത കാട്ടാം. ഇന്ത്യയിലെ ഭൂരിപക്ഷം പുരുഷന്മാരും തങ്ങളുടെ ഭാര്യമാരെ ഉറക്ക ഗുളിക ആയിട്ടാണ് ഉപയോഗിക്കാറുള്ളത്.

— ഡോ. പ്രകാശ് കൊഠാരി, പ്രസിദ്ധ സെക്സോളജിസ്ററ്.

തെററ്. നേരം വെളുക്കുന്നതുവരെ ഭർത്താവിൻെറ അടുത്തു കിടന്ന് കരയുന്നവരാണ് ഇന്ത്യൻ ഭാര്യമാർ. ഈ കരച്ചിൽ കേട്ടാൽ എങ്ങനെ ഉറക്കം വരാൻ!

*　　*　　*

മാർക്സിന് തെററുപററി. മനുഷ്യൻ ചരിത്രം സൃഷ്ടിക്കുന്നില്ല. ചരിത്രം മനുഷ്യനെ സൃഷ്ടിക്കുകയാണു ചെയ്യുന്നത്.

—ഫെർനൻഡ് ബ്രൗദൽ,
ഫ്രാൻസിലെ ചരിത്രകാരൻ.

ഈ ചരിത്രകാരൻ ഒരു കേരള കോൺഗ്രസ്സുകാരനാണെന്നു തോന്നുന്നു.

*　　*　　*

അദ്ദേഹം (ഭിന്ദ്രൻവാലയുടെ അച്ഛൻ) പടുവൃദ്ധനാണ്; മററു ചിലരുടെ കൈകളിൽ കരുവായ പടുവൃദ്ധൻ.

—ഖുശ്വന്ത് സിംഗ്,

തൻെറ അടുത്ത പുസ്തകത്തിന് കരുതേടുകയാണോ സർദാർ ഖുശ്വന്ത് സിംഗ്?

*　　*　　*

പ്രതിമാ ഭഞ്ജകരെക്കാറം പ്രതിമാ സ്ഥാപകരാണ് നമ്മുടെ നാട്ടിൽ കൂടുതൽ.

—കണിയാപുരം രാമചന്ദ്രൻ

കാനായിയോടുള്ള അസൂയയുടെ പോക്ക്!

*　　*　　*

രാജീവ്ഗാന്ധിയുടെ പുതിയ ബഡ്ജററ് ഇന്ത്യയെ കൂടുതൽ സാമ്പത്തിക കുഴപ്പത്തിലേക്ക് തള്ളിവിട്ടിരിക്കുകയാണ്.

—ഇ. കെ. നായനാർ.

ആത്മകഥയുടെ അടുത്ത എഡിഷനിൽ ഇതിനെപ്പററി ഒരു ചാപ്ററർ Add ചെയ്യണം, സഖാവേ.

*　　*　　*

ടാഗോറിനെ അനുകരിച്ച് സൂര്യനെയും പൂവിനെയും പ്രതിരൂപങ്ങളാക്കി ഒരു കവിത രചിച്ചാൽ അതു മിസ്ററിസിസമാണെന്നു സമ്മതിച്ചുകൊടുക്കാൻ, മിസ്ററിസിസമെന്ന പദത്തിൻെറ ഗഹനതയെക്കുറിച്ച് അറിയാവുന്നവരാരും തയ്യാറാകുമെന്നു തോന്നുന്നില്ല.

എം. കെ. സാനു

ആദ്യത്തെ ജ്ഞാനപീഠം പിടിച്ചുവാങ്ങാൻ ഇങ്ങനെ അല്ലാതെ മററു വല്ല വഴിയും ഉണ്ടായിരുന്നോ?

*　　*　　*

മോസ്കോ സന്ദർശനം കഴിഞ്ഞ് പ്രധാനമന്ത്രി രാജീവ്ഗാന്ധി വിമാനമിറങ്ങവേ, തൊട്ടു പിന്നിലുണ്ടായിരുന്ന അംഗരക്ഷകൻെറ ഇരുകൈയിലും ഭാരിച്ച സ്യൂട്ട് കേസുകറം കണ്ടു. പെട്ടെന്ന് പ്രധാനമന്ത്രിയുടെ അംഗരക്ഷയ്ക്ക് ഓടി എത്തേണ്ടിവന്നാൽ എന്തു ചെയ്യുമായിരുന്നു ആ രക്ഷകൻ?

—ഒരു പത്രത്തിലെ കമൻററ്.

ഈ അംഗരക്ഷകൻ പണ്ട് ടി. എം. ജേക്കബിൻെറകൂടെ ലോകസഞ്ചാരത്തിനു പോയ പാർട്ടിയാവണം.

